# ഗ്രാമീണഗായകൻ



എം. കെ. രാഘവൻപിള്ള
പരവൂർ.




# ഗ്രാമീണഗായകൻ

പ്രേമമധുരിമയും പരിശുദ്ധ-
ഗ്രാമസന്ദേശത്തിൻ മാറ്റൊലികളും
സച്ചിന്മയന്റെ സനാതനസംഗീത-
സത്യസാമ്രാജ്യത്തിലെത്തിയാവൂ!...

എം. കെ. രാഘവൻപിള്ള



ശ്രീരാമവിലാസം പ്രസ്സ്,
കൊല്ലം.

ഒന്നാംപതിപ്പ് കാപ്പി 500

1116

വില അണ എട്ട്.




# പ്രസ്താവന.

പ്രണയമസൃണമായ പ്രതീക്ഷകളും, സന്ദേഹം സൃഷ്ടിക്കുന്ന സങ്കല്പങ്ങളും നിരാശയിൽ നിലയുറപ്പിക്കുന്ന നിശ്ചയങ്ങളും, അനവരതങ്ങളായ അനുഭവങ്ങളിൽ അങ്കുരിക്കുന്ന അറിവിൻെറ അസ്പഷ്ടതകളും കലൎന്ന ഏതാനും ഗ്രാമീണ ഗാനങ്ങൾ!......ഇതാ സഹൃദയസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

പരിചയമില്ലാത്ത പരിസരങ്ങളിൽ അറിയാതെ അപസ്വരം വന്നുപോയേക്കാം; ആശയങ്ങൾക്ക് അപ്രഗത്ഭത ഉണ്ടായേക്കാം; അറിവിൻെറ അപൂൎണ്ണത എവിടെയും കണ്ടേക്കാം..........എല്ലാം നിങ്ങൾക്കു ക്ഷമിക്കുവാൻ കഴിയും!.........

നിങ്ങളുടെ അടുക്കലേയ്ക്കു് ഗായകനെ യാത്രപറഞ്ഞയയ്ക്കുന്നതു് അഭിവന്ദ്യനും അനുഗൃഹീതനുമായ ഒരു മഹാത്മാവാണു്. അദ്ദേഹത്തിനു ഗായകൻെറ അനന്തമായ ആദരവു്!.........

ഏകാന്തതയുടെ അന്തരിക്ഷത്തിൽ ആയുസ്സിനെ അവസാനിപ്പിക്കുവാൻ അനുവദിക്കാതെ “ഗ്രാമീണഗായക”നെ അതിൻെറ വികലതകളെ സദയം പരിഹരിച്ചു്, സജ്ജനസന്നിധിയിലേക്കു വഴിചൂണ്ടി, സഹകരിച്ചുസഹായിച്ച എൻെറ വന്ദ്യഗുരുനാഥന്മാരോട് എനിക്കുള്ള അപാരമായ ഭക്തിബഹുമാനങ്ങൾ ഒരിക്കലും ഒടുങ്ങാതെയിരിക്കട്ടെ!.........

K. M. H. School,
Paravoor .

എം. കെ. രാഘവൻപിള്ള.

# അവതാരിക.

പരവൂർ ശ്രീമാൻ എം. കെ. രാഘവൻപിള്ള എഴുതിയ 'ഗ്രാമീണഗായകൻ' എന്ന ലഘുകവിതാമഞ്ജരി എന്റെ മാന്യശിഷ്യനും സഹൃദയാഗ്രണിയുമായ ശ്രീമാൻ പി. കെ. ശിവശങ്കരപ്പിള്ള വായിച്ചതു് സശ്രദ്ധം കേൾക്കുകയും, ആനന്ദതുന്ദിലനാവുകയും ചെയ്തു. ഇത്തരത്തിൽ ഒട്ടനേകം ഖണ്ഡകവിതകൾ കുറഞ്ഞോരു കാലമായി ഉണ്ടായിക്കൊണ്ടിരിക്കുന്നു എങ്കിലും അവയെല്ലാം ദോഷരഹിതമെന്നോ സാഹിത്യപരിപോഷകമെന്നോ പറയുവാൻ ധൈര്യമില്ല. മനോഹരങ്ങളും, ആദ്ധ്യാത്മികചിന്താപരങ്ങളും പ്രകൃതിസുന്ദരങ്ങളുമായ കവിതകൾക്കു് ഒരു അഭിനവത്വം വരുത്താൻമേലെന്നില്ലല്ലോ. ഇക്കാര്യത്തിൽ കാവ്യനിരൂപണത്തിനൊരുങ്ങുന്ന ഞാൻ തികച്ചും ഒരു ഉല്പതിഷ്ണുവാണെന്നു സ്വയം അഭിമാനിക്കാറുണ്ടു്. പണ്ടത്തെ രാജകീയോദ്യാനത്തിലെ കുയിലും, ഭൃംഗവും, മന്ദമാരുതനും, ചന്ദ്രികയും കുഗ്രാമങ്ങളിലേയ്ക്കു സഞ്ചരിച്ചു സാധുക്കളെക്കൂടി അനുഗ്രഹിക്കുന്നു എങ്കിൽ ഇക്കാലത്തു് ആരെങ്കിലും കുററം പറയുന്നതാണോ?

"നാട്ടുമ്പുറത്തേയ്ക്കുപോവുകയാണു ഞാൻ
കൂട്ടരെ! നിങ്ങൾ വരുന്നോ?"

എന്നു നന്ദനാരാമത്തിലെ പൂങ്കുയിലിനുപോലും തോന്നിത്തുടങ്ങിയിരിക്കുന്നു. മന്ദമാരുതനും ആഡംബരത്തിൽ വിരക്തനായിട്ടു് കാട്ടിലെ പൂക്കളെപ്പററി

"വാസനയെഴമവകൾ
ഭാസുരങ്ങളല്ലേ?"

എന്നു ചോദിച്ചുതുടങ്ങി.

"കാനനംതോറും മുരണ്ടുമുരണ്ടേററ-
മാനന്ദമാന്നുചരിക്കാൻ"

വണ്ടിനും മോഹമുദിക്കുന്നു. കാനനവല്ലിയോടാണ് മത്തഭൃംഗത്തിനു പ്രതിപത്തി. പതിനാറുശതാബ്ദംമുമ്പു ജീവിച്ചിരുന്ന കാളിദാസനും ഈ അഭിപ്രായക്കാരനായിരുന്നു എന്ന് ശകുന്തളാലാവണ്യദർശനത്തിൽ ദുഷ്ഷന്തമഹാരാജാവിനുണ്ടായ ഭാവന നല്ലപോലെ തെളിയിക്കുന്നുണ്ട്.

"ദൂരീകൃതാ ഖലു ഗുണൈ-
രുദ്യാനലതാവനലതാഭിഃ"

എന്നല്ലേ ആ കവി പറഞ്ഞിരിക്കുന്നതു്? പരിഷ്കൃതനഗരങ്ങളിൽ നിന്നും കവിതാകാമിനിയെ ഗ്രാമങ്ങളിലേയ്ക്ക് നയിക്കുവാൻ കാളിദാസൻ എങ്ങനെയെല്ലാം പരിശ്രമിച്ചിരുന്നു എന്നു ധരിച്ചിട്ടുള്ളവർ പ്രാചീനസാഹിത്യം ജീവൽസാഹിത്യത്തിൽനിന്നും തീരെ അകന്നുനില്ക്കുന്നു എന്നു പറയുന്നതല്ല. ഈ പ്രസ്താവം ഇവിടെ നില്ക്കട്ടെ.

ഗ്രാമീണമനോഗതിയുള്ള കവിക്ക് പ്രൌഢമായ 'രീതി' വശഗതമായി വരുന്നതല്ലെന്നുള്ള ബോധം അസ്ഥാനത്താണെന്ന് ശ്രീമാൻ രാഘവൻപിള്ള പ്രസ്തുത കവനങ്ങളിൽ സർവ്വത്ര വിശദമാക്കിയിട്ടുണ്ട്.

“വല്ലതുംതരേണമേ, ലോകരേ, വെറുംപച്ച-
വെള്ളമെങ്കിലു”മെന്നുനീ കരഞ്ഞിരക്കുമ്പോൾ,
“കഴവേതുലഞ്ഞുപോ”എന്നൊരാരവംപ്രൗഢം
മതിലിന്നുള്ളിൽനിന്നും നിന്റെനേർക്കട്ടക്കവെ,
യാചകി, കേൾക്കുന്നു ഞാൻലോകതാപങ്ങൾനിന്റെ
യാചകതാപവുമായിമുട്ടുന്ന ദൈന്യനാദം
... ... ... ...
സുപ്രസന്നാഭചേർന്ന ശോണിതഗണ്ഡങ്ങളിൽ
ദീപ്രമായ്നുണക്കുഴിതീർത്തുനീ ചിരിക്കുമ്പോൾ
നിന്നിളംമിഴികളിൽ കൗതുകം തിങ്ങിക്കൂടി-
ച്ചിന്നിയെൻഗൃഹത്തിനു സ്വാഗതംപറയുമ്പോൾ
നാളെയുംവരണമെന്നോതുവാനല്ലാതെനി-
ക്കാവുകില്ലൊന്നുംനിന്നോടരുളാൻയാത്രപോലും”

ഇത്യാദി ‘ബാലയാചകി’യിലെ ഭാഗങ്ങൾ നോക്കുക.

‘രീതിരാത്മാ കാവ്യസ്യ’ എന്ന പ്രമാണമനുസരിച്ചു നോക്കുമ്പോൾ ഭാഷയും രസവും യോജിച്ചിണങ്ങിയിരുന്നാൽ മാത്രമേ ഉൽകൃഷ്ടകവിതയാവുകയുള്ളൂ. “തദുത്തമം ഭാഷാരസപ്രാധാന്യേ” എന്ന ലീലാതിലകകാരന്റെ മതവും ഇവിടെ സ്മർത്തവ്യമാണ്. ഈ ലക്ഷണം ശ്രീമാൻ രാഘവൻപിള്ളയുടെ കവിതയ്ക്കു സാവ്ത്രികമായിക്കാണുന്നുണ്ടെന്നു പറഞ്ഞേ തീരൂ. വർണ്ണ്യവസ്തുവിന്റെ പ്രതീതി ശബ്ദചിത്രത്തിൽ നിലീനമായി വായനക്കാരുടെ ഹൃദയതലങ്ങൾ വികാരതരളിതമാക്കി ആനന്ദനൃത്തം ചെയ്യിക്കുന്നതിന് സന്നദ്ധമായിരിക്കുന്നു. പ്രകൃതിലോകമാകട്ടെ, മനു

ഷ്യലോകമാകട്ടെ ഭാവനാവിഷയമായിത്തീരേണ്ട താമസമേയുള്ളു. വാസനാവിശിഷ്ടമായ ഈ യുവകവിയുടെ മനോധർമ്മം തൽക്ഷണം അതിൽ സാമർത്ഥ്യത്തോടെ വ്യാപരിച്ച് ആദർശപരമാക്കിത്തീർക്കുന്നു. എന്നാൽ അതിശയോക്തികൊണ്ടു മോടിപിടിപ്പിക്കുന്ന ഭാരതീയമനോഗതിയിൽ നിന്നും ഒഴിഞ്ഞുമാറിനില്ക്കുകയും ചെയ്യുന്നു.

രാധാപുനസ്സന്ദർശനകുതുകിയായ ശ്രീകൃഷ്ണൻ മറഞ്ഞതിനുശേഷം ആ സാധ്വീമണിയുടെ വിലാപം "സന്ദർശനം" എന്ന കവിതയിൽ ചിത്രണംചെയ്തിരിക്കുന്നതു നോക്കുക.

ഗ്രാമീണഗായകനെ പരിഷ്കൃതനഗരത്തിലേക്കു കൊണ്ടുവരാൻ ഒട്ടും അധൈര്യപ്പെടേണ്ടതില്ല. പക്ഷേ അങ്ങനെ ചെയ്തതുകൊണ്ട് ഗാനങ്ങളുടെ മാധുര്യം കുറഞ്ഞുപോയി എങ്കിൽ ഞാൻ ഉത്തരവാദം വഹിക്കുന്നതല്ല എന്നു പറഞ്ഞുകൊള്ളട്ടെ. ദൈവാധീനത്താൽ കവി നമ്മുടെ എല്ലാം പ്രതീക്ഷപോലെതന്നെ മുമ്പോട്ടുപോകുമെന്ന് ആശിക്കാം. അതിനു വേണ്ട ശക്തിയും സൗകര്യവും ജഗദീശ്വരൻ നൽകി അനുഗ്രഹിക്കട്ടെ.

പി. അനന്തൻപിള്ള എം. എ;

Trivandrum,
25 — 7 — 1116.

Head of the Department of
Malayalam University of Travancore.

# ഗ്രാമീണഗായകൻ

ഗ്രാമീണഗായകൻ.

1

# പ്രതീക്ഷ

പറയുമാറുണ്ടു നിങ്ങളെല്ലാവരും
വെറുമൊരേകാന്തവാസിയെന്നെപ്പൊഴും
ഇവനെ—വാനത്തുനോക്കി നിശ്ശബ്ദക-
മവനമിച്ചുഞാൻ നേരം കഴിക്കവേ.

വിധുരജീവിതവീണയിൽ സല്ലാപ
മധുരമാമൊരു പാട്ടു പാടീടുവാൻ
മൃദുലമോഹനസൗഭഗയാകുമെൻ
ഹൃദയനാഥയെത്തേടുകയാണു ഞാൻ.

ഇരുളും നിറഞ്ഞു മറയുമെൻ ജീവിത-
പരിധിയിങ്കൽ പ്രകാശമുതിർക്കുവാൻ
ഒരു മനോഹരതാരകമായ് അവളും
പരിലസിക്കുന്നു വാനിന്റെ വീഥിയിൽ.

പരിസരങ്ങളെ വഞ്ചിച്ചു മോമലാൾ
സരസവീക്ഷണമെന്നിലർപ്പിക്കവേ
ത്വരിതമെൻ ചിത്തമൻപോടൊരോമന-
പ്പുളകമായിട്ടു മേലോട്ടുയർന്നിടും.

വദനമല്പം ചരിച്ചതി മോഹന-
മധരമൊട്ടൊട്ടകററിയസ്സുന്ദരി
മധുരമേതോ പറഞ്ഞു ചിരിക്കവേ
മധുകണികകൾ വീഴുന്നു ഭൂമിയിൽ.

*

വിശദസുസ്മിതേ നിന്മുന്നിലെൻ പ്രേമ
വിവശചിത്തം സമർപ്പിച്ചിടുന്നു ഞാൻ
വിഭവ സൗഭഗേ, നിന്നെപ്പുകഴ്ത്തിയെൻ
വിമലഗാനങ്ങൾ വാനിലുയരവേ.

അറികയില്ല ഞാൻ നേരവും മററുള്ള
മുറകളുമെൻെറ കർത്തവ്യകോടികൾ-
സകലതും വിസ്മരിച്ചു ഞാൻ ദേവതേ,
ഭവതിയെത്തന്നെ വാഴ്ത്തുന്നു സർവ്വദാ.

ഹൃദയരക്തം തിളയ്ക്കവേ, യന്തിമ-
ഹൃദയഗാനമിതാലപിക്കുന്നു ഞാൻ
മൃദുല മന്ദപവനനിൽ കൂടി യീ-
വിദിതഗാനം ഭവതിയെ മുട്ടിടും!

*

വിജയ ശോഭനകാലമേ, നിന്നിലെൻ
വിധുരജീവിതം ചേരുംവരെയ്ക്കുഞാൻ
നിയതമിങ്ങനെ കാത്തിടും നിന്നെ.—ഈ
നിയതി നമ്മളെ മായ്ക്കാതിരിക്കുകിൽ!

*

## 2

# പാടില്ല!

ആനന്ദ മയൂഖമേ, പോക നീ: ഞാനെന്നെന്നും
നൂനമിക്കൂരിരുട്ടിൻ കുടിലിൽ കഴിഞ്ഞോളാം!
പാനപാത്രത്തിൻ മുന്നിൽ തങ്ങളെ സ്വയം മറ-
ന്നീടുമാ ലോകം കാണാനെന്നെ നീ വിളിക്കല്ലേ.
കേവലം വെളിച്ചത്തിൽ നഗ്നരാമവർക്കൊരു
പാവയായ് മുന്നിൽ ചെല്ലാനില്ലെനിക്കൊട്ടുമിഷ്ടം
ധന്യതേ! ദയവററ കൂട്ടുകാരുടെ മുൻപിൽ
നിന്നിളം പ്രകാശമേററിന്നു ഞാൻ തെളിഞ്ഞാലോ?

*

വീതകൗതുകമെന്നെ മേല്ക്കുമേൽ പുണർന്നിട്ടാ-
ഭൂതകാലം പറഞ്ഞതൊക്കെ ഞാൻ മറക്കുമോ?
ചെവികൾക്കുള്ളിലിന്നും മുഴങ്ങീടുകയാണാ
ചലിതസ്വരാബദ്ധ മഹിതം ദിവ്യമന്ത്രം
പഠിച്ചുകൊച്ചുപാട്ടു മറക്കാതായാൽ പോരും
പഠിക്കേണ്ടിനി വേറെ നീണ്ട പാട്ടുകളൊന്നും!

*

ആനന്ദമയൂഖമേ, പോക നീ ഞാനെന്നെന്നും
നൂനമിക്കൂരിരുട്ടിൻ കുടിലിൽ കഴിഞ്ഞോളാം!
ശോകരാഗങ്ങൾ മാത്രം മൂളുമെൻ കണ്ഠം ദിവ്യാ-
മോദഭാരത്തിൽ സ്വയം മൂകമായ് തീർന്നുപോകാം

തപ്തമായ്ത്തുളുമ്പുമെൻ കണ്ണുനീർ ആനന്ദത്തിൻ
പ്രാപ്തിയാൽ പൊഴിയുവാനപ്രഗതഭമായ്ത്തീരാം.

ശോകവുമാനന്ദവും തമ്മിൽ—എന്തിനാ വെറും
മൂകവിപ്ലവംകൊണ്ടെൻ ഹൃദയം ഭേദിക്കണം?

ഹൃദയത്തുടിപ്പെനിക്കില്ല, നീ 'നാളെ' യെന്ന
ഹൃദയംഗമമെന്നോടെപ്പൊഴും പറയുമ്പോൾ.

മധുരാത്മകം പ്രേമഗീതവുമോതിക്കൊണ്ടാ
മദിരോന്മാദമത്തനെൻറെ നേക്കണയട്ടെ

പോയകാലമെന്നോടു പേശലം പറഞ്ഞിട്ടു-
ണ്ടായപോൽ അവനോടന്നോതുവാൻ പ്രത്യുത്തരം

ഇന്നോളമെന്നെപ്പിൻതുടന്നൊരാ ഖേദത്തെ ഞാ-
നിന്നിമേൽ പിരികയോ?—പോക നീ ആനന്ദമേ!

ഏറെയായ് ഇരുളിങ്കൽ കാണവാൻ ശീലിച്ചൊരെൻ
ചാരുനേത്രങ്ങളന്ധമാക്കുവാൻ വറില്ല ഞാൻ

ജീവിതപ്പോരിൽ പടക്കളത്തിലവശയായ്
ദ്വവിധിക്കടിപ്പെട്ടു ഞാനന്നു വലഞ്ഞപ്പോൾ

നീയെന്നെ മറന്നുപോയ് നിർദ്ദയമാനന്ദമേ,
നീതിയും നിയമവും ദൂരത്തു മാററി നിന്നെ

നഷ്ടശക്തമായൊരെൻ തനുവെക്കൂട്ടുകാരു-
മൊത്തുനീ ദൂരെ നിന്നു നോക്കിയാറ്റാടിച്ചില്ലേ?

എങ്കിലും മയൂഖമേ, നിന്നെ ഞാൻ അന്ത്യശ്വാസ-
മെങ്കലൂരിട്ടംവരെ കാണവാൻ കൊതിച്ചല്ലോ!

*

ഹൃദയം പൊട്ടിവന്ന ദീർഘമാം നിശ്വാസങ്ങൾ
മൃദുവാം കരങ്ങൾകൊണ്ടെന്റെ മെയ്‌ തലോടവേ
നയനങ്ങളിൽ ചിന്നിപ്പൊടിയും ഹൃദ്രക്തമെൻ
നനവേല്ക്കാത്ത നാവിലമൃതം പൊഴിക്കവേ
വിധിനിമ്നഗതന്റെ നിത്യമാം പ്രവാഹം നീ-
യറിയാതിവിടത്തിലെന്നെയാനയിച്ചല്ലോ!...

*

പോകനീയാനന്ദമേ, വീണ്ടുമപ്പകൽ കാണ്മാ-
നാവുകില്ലെനിക്കൊട്ടുമെന്നോനീ ക്ഷണിക്കേണ്ട.
നിന്റെ ലോകവും നീയും ഭാവിയും കൂടിച്ചേർന്ന്
സന്തതം സ്വർഭോഗങ്ങളുന്മദരായ്‌ ഭുജിക്കുമ്പോൾ
എന്റെ ശോകവും ഞാനുമെന്റെമൗനവുംകൂടി
എന്നുമീമൂലയിങ്കൽ തൃപ്തരായ്‌വസിച്ചോളാം!
വിരഹം വരുത്തുവാൻ മാത്രമായ്‌ പ്രണയിപ്പാൻ
വരുകില്ലിനിഞാനിമ്മത്തമാംപ്രപഞ്ചത്തിൽ
ചേച്ച്യയില്ലെനിക്കുനിൻ ചാച്ച്യയേല്പുവാൻ, എന്റെ
ചോച്ച്യയേറുമിപ്പാനപാത്രവുംകൊണ്ടെൻ സഖേ!

*

മംഗളം!...പിൻതിരിഞ്ഞുപോവുകല്ലിനീ? ഇരുൾ
തിങ്ങുമെൻകുടിലിന്റെ വാതൽ ഞാനടയ്ക്കട്ടെ!!...

*

# 3 നാട്ടമ്പുറത്തേയ്ക്കു്

പൂങ്കുയിൽ:—

നാട്ടമ്പുറത്തേയ്ക്കു പോവുകയാണുഞാൻ
കൂട്ടരേ, നിങ്ങളും വരുന്നോ?
പാട്ടുകളല്ലമറിയാമെനിക്കതൊ
നാട്ടിനെ കേൾപ്പിച്ചിടേണം.
മാകന്ദജാലങ്ങളങ്ങുന്ന മാധവ
മഞ്ജുള മഞ്ജരി ചൂടി
പാടവമോടെൻെറ പാട്ടുകേട്ടീടുവാൻ
തേടിനിന്നീടുകയാവാം!......

മന്ദമാരുതൻ:—

ഞാനുമുണ്ടെൻ കൂട്ടരേ, അ-
ബ്ഭൂവിലേയ്ക്കു പോകാൻ
കാനനത്തിൻ ഭംഗിയിങ്കൽ
ലീനചിത്തനാകാൻ
ഒട്ടധികം പൂക്കളെന്നെ
സല്ക്കരിച്ചു നിത്യം
വാസനയെഴുമവകൾ
ഭാസുരങ്ങളല്ലേ?
ബന്ധുരകളെന്നിലസ്സുര-
ഗന്ധ്യമൊക്കെയേകും.

വല്ലികൾ ഞാൻ ചെന്നിടുമ്പോൾ
വല്ലരിയാൽ വീശും
വല്ലതുംചിലച്ചു ഞാൻ അ-
തുല്യകളെ നോക്കും
മാന്തളിരും പൂങ്കുയിലും
സ്വാഗതമോതുമ്പോൾ
മാലതിയും ഞാനുമൊത്താ
വേദികയിൽ കൂടും.........

മത്തളുംഗം:—

ഞാനുംവരുന്നുണ്ടു ഞാനുംവരുന്നുണ്ടു
നൂനമന്നാട്ടിനെ കാണ്മാൻ
മഞ്ജുനികുഞ്ജങ്ങൾമഞ്ജരിചൂടിയ-
തെങ്ങനെയെന്നൊന്നു നോക്കാൻ..
പൂവിട്ടുനില്ക്കുന്നവല്ലികൾകാൺകവേ
ഭാവംപകർന്നുപറക്കാൻ...
കാനനംതോറും മുരണ്ടുമുരണ്ടേററ-
മാനന്ദമാർന്നു ചരിക്കാൻ...
അങ്ങാമനോഹരസൂനങ്ങളോടെന്റെ
ഇംഗിതമൊക്കെഞാൻപാടും
ചേതോവിമോഹനരൂപകൾ എൻഗീത-
മാധുരിയിങ്കൽ മയങ്ങും
വാരുററസൗഭാഗ്യകാലമേ, നിയിനി
നേരിട്ടുകൊൾകെന്റെമുൻപിൽ

ചന്ദ്രിക:—

ചലനമോഹനം മധുരം ആ നവ
മലർവനികയിലെത്താൻ

വിധുരചിന്തകളകലെ മാററിയ
വിമലരംഗമൊരുക്കാൻ

അമിതകാന്തിയാലവിടെ വിടെയു-
മനഘസൗഭഗം തൂകാൻ

പെരുത്തുമോഹമുണ്ടെനിക്കും കൂട്ടരെ
മുറയ്ക്കു നമ്മളൊക്കെ പോകാം

അവിടമൊക്കെഞാൻ ഞൊടിയിടയ്ക്കൊരു
പുതിയരംഗമായ്മാററും!

കരിനിഴലുകൾ മറച്ചഭൂമിയിൽ
അരിയമഞ്ജിമ പൂശും!

മഹിതമാഗ്രാമസഖിയെഞാനൊരു
രജതസാരിയാൽ മൂടും!

പട്ടതയോടെൻെറ വിധങ്ങൾകണ്ടവ-
ളുടനെ പൊട്ടിച്ചിരിക്കും

സരളസല്ലാപവിവിധതകളാൽ
സമയമങ്ങനെപോകും.........

വെൺമേഘം:—

എനിക്കുമാശയുണ്ടമിത കൗതുക-
മനഘ മാവേദിപൂകാൻ

ഭൂമിയിലൂടലെട്ടത്ത
നാകമൊന്നുകാണ്മാൻ

വിമലവാസന്തപ്രഭയിലത്തനി
പുളകമേല്പതുകാണാൻ
സ്ഫീതരാഗം പൂങ്കുയിലിൻ
ഗീതമൊന്നുകേൾപ്പാൻ
മലരുതിരുന്ന ലതകൾ ചുഴമ-
ക്കുടിലകങ്ങളിൽ നോക്കാൻ
മാലതിയും മാരുതനും
ആട്ടുവതു കാണാൻ
മദനസൂക്തികൾ മുരണ്ടീയുന്മത്ത-
ഭ്രമരം കൈവിട്ടു പോകെ
ഓമലാമപ്പൂക്കളുടൻ
തേടുവതിചാൻ

എല്ലാവരും:—
ഗഗനവീഥിയിലുയൎന്നു നമ്മൾക്കു
സുഖദമങ്ങോട്ടു പോകാം
തോഷമേററം നേടുവാനു-
ന്മേഷമോടേ ചെല്ലാം......

* * *

പ്രേമമോടക്കൂട്ടുകാരാ
ഗ്രാമദേശം പൂകി
പ്രീതിയോടേ ചിത്തമതിൻ
കാന്തിയാൽ നിറച്ചു......
കവിഹൃദയത്തിൽ വിമല ഭാവന
കരകവിയുന്ന പോലെ

കുയിലും കൂട്ടരു മവിടെ യോജിച്ചു
പരിസരങ്ങളിൽ പൂകി......
ഹൃദ്യമായ പുഞ്ചിരിയാൽ
ശുദ്ധയാമഗ്രാമം
ഹൃദ്യരാകും മാഗതക്ക്
സ്വാഗതം കഥിച്ചു......

മതിമറന്നവളവരൊടൊത്തോരോ
കഥകൾ ചൊല്ലിക്കഴിച്ചു
മതിമറന്നവരവർക്കു ഭാവുകം
വളരെ എപ്പോഴും നേർന്നു......
മഞ്ജരിയാൽ സല്ക്കരിച്ചു
മഞ്ജുളമാം മാവിൽ
മഞ്ജരിയുമാലപിച്ചു-
പ്പൂങ്കുയിലിരുന്നു......

ഹൃദയമർപ്പിച്ചു വിമലസൂനങ്ങൾ
വിധുരചിത്തരായ് കാൺകെ
ഹൃദയഹാരിയാം മധുപനങ്ങിങ്ങു
മദതരളിതൻ പാഞ്ഞു......
ചന്ദ്രികയബ്ഭ്രവിലെങ്ങും
സാന്ദ്രഭംഗിതൂകി
ചന്ദ്രകാന്തംപോലതങ്ങ-
ലിഞ്ഞലിഞ്ഞു ചേർന്നു......

കനകവല്ലികൾ കുലുക്കി മാരുതൻ
കുസുമമെങ്ങും പൊഴിച്ചു

കനകകാന്തിയെ കവൻകൊണ്ടതാ
വനികയിങ്കൽ ചിതറി......
വാനിലതിമോഹനമായ്
വെണ്മതൂകി മേഘം
വാനിൽ നിന്നിബ്ഭൂവിൽ നോക്കി
പ്പുഞ്ചിരിച്ചു നീന്തി......
പുളകം പൂണ്ടുപോയ് മഹിതമഗ്രാമ
വനിത മാധുരിയിങ്കൽ
അനഘം മോഹനം സുഭഗം സംഗീത
നിനദസൗന്ദര്യപൂർണ്ണം.........

*

അനഘം മോഹനം സുഭഗം സംഗീത
നിനദസൗന്ദര്യപൂർണ്ണം!
ഹൃദയമേ, ഞൊടിയിടയിലൊക്കെയു-
മൊരുകുറി കണ്ടുകൊള്ളൂ
മധുരിമയിതു മറഞ്ഞു പൂവനി
മരുവനികയായ് തീരാം!
മുദിതസംഗീതമുതിരും കണ്ഠങ്ങ-
ളുറച്ചശക്തമായേക്കാം!
സുരപഥത്തിന്റെ വെറുമസൂയയാൽ
വിദിത ചന്ദ്രികമായാം!
വിമലസൂനവും യുവമധുപനും
മറവിയിൽ മറഞ്ഞേക്കാം!............

*

*

# 4 അന്ത്യഗീതം

കാവനരൂപിണി, നിന്നെത്തിരക്കിയി
ബ്ഭുവനമൊക്കെ നടന്നു വലഞ്ഞു ഞാൻ
എവിടെയാണു നീ വാഴ്വതോമനേ,
അവിടെ ഞാനും വരു—ന്നതിമോഹനേ!

സ്മരണമാത്രമേ ശേഷിക്കയുള്ളെന്നോ
മരണകാലംവരെയ്ക്കുമെനിക്കയേ?
മരണശയ്യയിലെങ്കിലും നിൻഗീത
ശ്രവണമെന്നെത്തുടർന്നെങ്കിൽ! —ഓമലേ!

പരമസൗന്ദര്യസത്തമേ, നമ്മുടെ
പരിഭവങ്ങളെയൊക്കെ മറക്കണേ!
വരികയില്ലവ മേലി; ലെന്മാനസം
പരിതപിക്കുന്നു പാരം പരാത്മികേ!

ഇരുളിലെന്തിനു നില്ക്കുന്നു നോക്കുകീ-
ത്തിരിയെരിഞ്ഞുപോയ് മങ്ങിടാറായിതാ
ഇനിയുമോമലേ പാഴിൽ പരിഭവ-
സ്ഥാനമതിൽ നീ കാലം കളകയോ?......

*

മരുവിലോ ഗഗനത്തിലോ വൻകടൽ-
തിരയടിപ്പിലോ വാസന്തരാവിലോ

വിരിയുമോമനപ്പൂവിലോ നീയിപ്പോൾ
മരുവിടുന്നതെൻ ജീവിതലക്ഷ്യമേ!

*

പരിസരങ്ങളിൽ പൂമ്പട്ടുചാർത്തുവാൻ
ഭരിതകൗതുകം സായാഹ്നമെത്തവേ
അവളൊടൊത്തു നീയന്നൊരുനാളിലീ-
ഭുവനസീമയിൽ വന്നതിന്നോർക്കുമോ?

അവിടെ ഏകാന്തരംഗത്തുവച്ചു നീ
ഇവനെയന്നൊന്നുകണ്ടില്ലയോ പ്രിയേ?
സുദതി, നിന്മുന്നിലർപ്പിക്കുവാനൊരു
സുഖദചിത്രം വരച്ചിരുന്നന്നുഞാൻ.

തരുണി, നിൻരൂപമാധുരിയാകവേ
അരുണവർണ്ണമതിൽപകർത്തിടവേ
ത്വരിതം; ഒന്നുമറന്നുപോയ്:—“ഓമനേ!
വരിക”—യെന്നന്നു സല്ക്കരിച്ചീടുവാൻ

കവനചിത്രം മനോഹരമാക്കി നിൻ
സവിധമെത്തുവാൻ നിന്നെത്തിരക്കവേ
അവളൊ,ടാസ്സാന്ധ്യദേവിയോ,ടൊത്തു നീ
അവിടെനിന്നും നടന്നു കഴിഞ്ഞയേ!

*

ഗഗനസീമയിലെത്തി നീ വാസന്ത
മധുരമാമൊരു രാത്രിയിലോമലേ,
കുളുർനിലാവില്ക്കുളിച്ചു നീ താരക-
ക്കിളികളോടൊത്തുപാടിനിശ്ശബ്ദമായ്!

തറയിലങ്ങനെ നിന്നുഞാൻകാണവേ
സരളശീലയാം നിന്നെപ്രിയതമേ
മിഴിചരിച്ചു നീ നോക്കിയുടൻ മറ-
ഞ്ഞിവനൊടിത്രവലിയവിദ്വേഷമോ?

*

പരമശ്ശൂന്യമിവിടമെനിക്കയേ
വരമനോഹരി നീ പോയ്മറകയാൽ
പരിസരങ്ങൾ പരിഭവമോടെന്നെ
പരിഹസിക്കുന്നു ഞാനെന്തുചെയ്യണം?

ചരമഗീതവുംപാടി വിവശനായ്
മരണശയ്യയിൽ ഞാൻകിടന്നീടവേ
മധുരരൂപിണി അന്നേരമെങ്കിലും
ഇവനെ നീയൊന്നുകാണുവാനെത്തുമോ?

ഇരുളുമൂടുന്നു ചുററിലും; മായുന്നു
രജതതാരകൾ വാനിലശേഷവും;
വിറയലെങ്ങും; അടുത്തുപോയ്കല്പാന്ത-
പ്രളയം:—ഓമലേ, പെട്ടെന്നുപോരണേ!

മധുരരൂപിണി എത്തിട്ടു;മപ്പൊഴേ-
യ്ക്കിവനഥവാ മരിച്ചുപോയിടുകിൽ
പരിസരങ്ങളേ, നിങ്ങളെൻദേഹമാ-
പ്പുരിമുടലയ്ക്കു കാട്ടിക്കൊടുക്കണേ!........

*

## 5 മദിരോത്സവം

നിറയൂ മേന്മേൽപാനപാത്രമേ, കൊതിക്കുമെൻ
ഹൃദയത്തിനാമോദമേകുവാൻ സമർത്ഥമായ്!...

അവനിതലത്തിങ്കലാരുമില്ലെനിക്കല്ല-
മവനാർത്ഥമായൊന്നുവിളിച്ചാൽ വിളികേൾപ്പാൻ
ഹൃദയപ്പിടച്ചിലുംദാഹവും മുഴുത്തേററ-
മവശൻ ക്ഷീണാവേശൻ വഴിയില്ക്കിടക്കുമ്പോൾ
നയനങ്ങളുംപൂട്ടിക്ഷണത്തിൽ പുരോഗതി
പ്പടിവാതലിലേയ്ക്കു കുതികൊള്ളുന്നുലോകം
"സമയംസമയ"മെന്നുഴറും ജഗത്തല്പം
കുശലംചൊൽവാൻപോലും സന്ദർഭം തരില്ലല്ലോ!

അദയംചുററുപാടുംപകയാൽ ചുടേലുമ്പോൾ
ഹൃദയം തീപിടിച്ചുകരിയാൻതുടങ്ങുമ്പോൾ
മതിയിൽ കൃപയോടേസാന്ത്വനവചസ്സോതി
മദിരേ,നീയല്ലാതാരുണ്ടതു കെടുത്തുവാൻ?

അതിയായാദരിപ്പൂനിന്നെഞാൻ എനിക്കായ്നീ
മതിയാവോളംനിന്റെ മാധുരിപകർന്നാലും!
വിടരട്ടല്പനേരമെങ്കിലും ചിത്തോല്പലം,
പിടയാതേററിടട്ടെ; സല്ലാപവാതാവേശം.
കടനത്തിലാണെല്ലാവഴിയും ചെൽവതെങ്കിൽ
കരയാതേതന്നെ ഞാനവിടെച്ചെന്നുപററും!

സംഭ്രമോദ്വേഗം നോക്കിടുന്നതെന്തെന്തേനിങ്ങ-
ളുമ്പരപ്പുറപ്പിച്ചകൺകളാൽ താരങ്ങളെ,
അശ്രുഭാകുലമായൊരിരുളിൻവികാസത്തി-
ലടിപെട്ടുപോകുംഞാനെന്നാണോ ചിന്തിക്കുന്നു?
ആകട്ടെ;എന്നാലെന്താ;—ണേതിനും തയാറായി-
ട്ടാകുലമകന്നിട്ടാണിവിധം സംരംഭങ്ങൾ!

അമൃതിൻതുള്ളിവീഴ്ത്താൻ മടിയാൽ വിശ്വമേ, നീ
വെറുതേപണ്ടു തട്ടിമാററിയൊരിളംകൈകൾ
വിഭവാഢ്യമായ്ഇതാ പൂർണ്ണമായ്ആകർഷകം
വിലസീടുന്നു നവമാദകമദ്യാഭയാൽ
നീയെന്നെപ്പുച്ഛിച്ചാലും വിശ്വമേ,നീയേകുന്ന
നീതിയാം കുരുക്കിങ്കൽനിന്നുഞാൻദൂരെമാറും

ആവശ്യമില്ലാത്തതിന്നാവശ്യപ്പെട്ടതലും
ആവശ്യപ്പെട്ടന്നേരം വായ്പൊത്തിത്തടയലും
പകലിൻപ്രകാശത്തിലിരുളിൻചെളിതേയ്പും
പുകളിൻപ്രഭാവത്തിൽ ദുര്യോഗംപകർത്തലും
അഭിവാഞ്ഛകൾക്കെല്ലാം കണ്ണിറുക്കലും നിത്യ-
മഭിമാനത്തിൽപരാജയവും മറവിയും......
ഒഴിവാക്കുക സാഹചര്യത്തിൽനിന്നുമെന്നെ
കഴിവില്ലെനിക്കിതിൽ പങ്കെടുക്കുവാനൊട്ടും...

*

തപ്തചിത്തമേ, ആസ്വദിക്കുനീ സുഖമയ
സുപ്തിയിച്ചഷകത്തിലാവോളം തുളുമ്പുന്നു!
മരണംവിരിക്കുന്ന വലയിൽ പെട്ടാലെന്തേ?
സമയംസല്ലാപത്തിൽതന്നെ നാം കഴിക്കണം!

ശുഷ്കശാസ്ത്രബോധമേ, നീയിനിത്തൃപ്തിനേടാ-
നെത്രയോ തലമുറ ശപ്തമായ്ക്കഴിയണം!
മിഴിയിൽത്തുളുമ്പുന്ന കണ്ണുനീരൊപ്പാൻപോലും
ദയയറ്റൊരാ മർത്ത്യഭാവന വാഴ്ത്തുംതോറും
കൊതിയാർന്നസൂയക്കൺതുറിക്കും ലോകത്തിന്റെ-
യതിയാം സദാചാരബോധമേ,യശക്തം നീ......

വരുവാനുള്ളതെല്ലാം സുഖദങ്ങളാണെന്ന
കൊതിയാൽ അനുഭവം മറക്കും സഖാക്കളെ,
ചിതലിൻപുറ്റായ്ത്തീർന്നശിക്കാൻവനത്തിന്റെ
ഹൃദയത്തിങ്കൽത്തപംചെയ്തിട്ടും മുനികളെ,
യൗവനം!—ജീവിതത്തിൻപൂവൊളിവിതറുന്ന
യൗവനം!—അതുനിങ്ങൾ വെറുതെ തള്ളീടല്ലേ.
അണയുംമുൻപേതന്നെകാണുവിൻ സുരവീഥി-
യണിയുംദീപങ്ങളെ, സ്വർല്ലോകതാരങ്ങളെ,
കളിയിൽ കൊതിപൂണ്ടുനില്പൂയാണവർ: ഒറ്റ
വിളിയാലവരെല്ലാം മുൻപിലെത്തീടുമല്ലോ.
അവസാനമാണാകും നാളെ; നാമതുകൊണ്ടി-
ന്നവിളംബിതം മധുവിധുവാഘോഷിക്കണം
ശോകതപ്തമല്ലിന്നീ ലോകജീവിതം, മധു-
വേകുമത്തണലിങ്കലെത്രയോ രസപ്രദം

നിറയുമേന്മേൽപാനപാത്രമേ,കൊതിക്കുമീ
ഹൃദയങ്ങൾക്കാമോദമേകുവാൻ സമർത്ഥമായ്
മരണം പടിക്കൽവന്നെത്തിനോക്കുമ്പോൾ ചെന്നു
കുശലം മോദാൽപറഞ്ഞീടുവാൻ പഠിക്ക നാം!...

# 6 ആത്മഹത്യ

ക്ഷണികപ്രഭാതമേ, മിന്നലിനൊ-
രിളയസഹോദരി മാത്രമോനീ?
ക്ഷണ മിടിപോലെനിൻപിന്നിൽനിൽപൂ
കൊട്ടവെയിലാതപജ്വാലയോടേ.

ഇന്നുദയാദ്രിയിൽ നിന്നുമെത്ര
കനകങ്ങൾവാരിച്ചൊരിക്കുകിലും
ഒരുതരിപോലുമവനിയിങ്കൽ
തടയാതെയെങ്ങെങ്ങോ ചോർന്നുപോകും!

കഴിവിൻനിഴലിൽ തലയുയർത്തി
അഴലന്യേ കൂകുംപൂങ്കോഴികൾക്കും
കരുതുകിൽകണ്ഠമറച്ചുപോകാം
ഒരുവേളപാട്ടുംമറന്നുപോകാം!

വിലസുംവരെയുംകരുതിനില്പാൻ
ക്ഷമയററമത്തമരാളകങ്ങൾ
ഒരുപക്ഷേപൂമൊട്ടു പുഷ്പമാക്കി
വിരിയിച്ചുകാലേ മധുനുകരും!

മയിലുകൾആടിമദിക്കുകിലും
മഴമേഘംമൗനമായ് മാറിനില്ക്കും
കുയിലുകൾപാടിക്ഷണിക്കുകിലും
വരുവാൻവസന്തം വിസമ്മതിക്കും!

കനിവററകാഴ്ചകൾകണ്ടുകണ്ടെൻ-
നയനങ്ങൾപൊട്ടുവതിന്നുമുൻപേ
ഭരിതകുതൂഹലമാത്മഹത്യാ
വരണമാണാവശ്യമിന്നെനിക്കു്...... ...

*

ഹൃദയംപിളൎന്നു മലൎത്തിയത്രേ
മധുരതയങ്ങോട്ടൊഴിപ്പതെങ്കിൽ
ഭുവനമേ, ഭീരുവായ്തന്നെവേഗ-
മിവളന്ത്യയാത്രപറഞ്ഞുകൊള്ളാം!

മഴവില്ലു വാനിന്റെ കോണിലെത്തി-
യഴകിന്റെപുഞ്ചിരിതൂകിടുമ്പോൾ
അറിയാത്തഭാവം നടിച്ചിട്ടുമീ
മുറയററലോകം മറക്കുമെന്നെ

അതിലില്ലഖേദം മറവിനന്നാ-
ണതിനിൎദ്ദയതാപസ്മരണയേക്കാൾ...

*

അനുദിനമംബരമദ്ധ്യമാൎന്നി-
ദ്ദിനകരൻകാന്തിപൊഴിക്കുകിലും
ഞൊടിയിടകൊണ്ടുതിമാററുമേതോ
കഠിനതലോകംഭരിപ്പതെങ്കിൽ,

കലിതകുതൂഹലം സായവേള-
യ്ക്കുലകൊന്നു മന്ദഹസിച്ചുപോയാൽ
ഇരുൾമറയിട്ടതു മൂടുവാനാ-
ണിവിടെനിയതികൊതിപ്പതെങ്കിൽ,

പരിശുദ്ധപ്രേമപ്രസക്തഗീത
പരിപൂർണ്ണചിത്തവിഹംഗമങ്ങൾ
പരിഹാസത്തിന്റെവുകപിടിച്ച
പരിധിയിൽവീണുതകരുമെങ്കിൽ,

രജതശലാകപോലംബരത്തിൽ
വിജയിച്ച വെണ്മേഘപാളി പോലും
പരിസരത്തിന്റെ പക കലന്ന്
പരിചരണത്തിൽ കറുക്കുമെങ്കിൽ,

വ്രണിതഹൃദയം വഹിച്ചുചുററും
തുണയററു തന്നെത്താൻ ഭാരമാക്കി
ക്ഷണനസമർത്ഥം വെയിലിൽമഞ്ഞിൻ-
കണികപോലെന്തിനു ജീവിതം മേ?......

*

വിടരാത്തപൂക്കളെ, സൗഭഗശ്രീ
വിലസിതരാകുമെൻകൂട്ടുകാരെ,
അന്ത്യയാത്ര ചെയ്യേണ്ടനിങ്ങളൊരു-
മന്ദമതിമാത്രമെനിക്കുവേണ്ട!

പ്രണയഗീതങ്ങൾമറന്നിടാത്തോ-
രനവധിയുണ്ടിനിഷഡ്പദങ്ങൾ
വിധുരതചേർന്ന ഹിമകണങ്ങ-
ളധികമിനിയുണ്ടതിന്നുവീഴാൻ

ഇവരൊക്കെനിങ്ങളെക്കാത്തുനില്പാ-
ണവസരപ്രീതിയും നോക്കി നോക്കി......

*

## 7 ബാലയാചകി

പട്ടിണിപ്പിശാചിന്റെ നിഷ്ഠുരമർദ്ദനത്താ-
ലൊട്ടിയ വയറുമായ്പോകുന്ന കുമാരികേ,
പുഷ്ടമാം കുടവയർഭാരത്തിന്നടിപ്പെട്ടു
മുട്ടിടും ധനാഢ്യർതൻ സോദരീ, വരികയേ!......

അങ്ങിങ്ങായ് പൊടിഞ്ഞൊട്ടു തുന്നിയതുണികളാൽ
മങ്ങലാന്നരമറച്ചെങ്ങുനീ ഗമിക്കുന്നു ?
നിനക്കുമുണ്ടോ ലോകാചാരം? എന്നാലിനിന്നെ
നിനയ്ക്കുമ്പോഴെന്താണീ വെറുപ്പീലോകത്തിന് ?
കാഞ്ചനക്കസവിട്ട സാരിയാന്നാലാചിപ്പാൻ
കാന്തനെവിളിപ്പോക്ക് കണിയായ്ത്തീരട്ടെ നീ!......

ലോകരംഗത്തിൽ തത്വസംഗ്രഹംവരയ്ക്കുവാ-
നേകമാം ചായക്കട്ടയല്ലിനീ? സഹോദരി,
അല്ലെങ്കിലങ്ങുമിങ്ങും തെരുവിൻതിരംപറ്റി
അല്ലലോടിത്രവെമ്പിസ്സഞ്ചരിപ്പതെന്തേ നീ ?......

"വല്ലതുംതരേണമേ ലോകരേ, വെറുംപച്ച-
വെള്ളമെങ്കിലു"മെന്നു നീ കരഞ്ഞിരക്കുമ്പോൾ,
'കഴവേ തുലഞ്ഞുപോ'യെന്നൊരാരവം പ്രൗഢം
മതിലിന്നുള്ളിൽനിന്നും നിന്റെനേർക്കടുക്കവേ,
യാചകീ കേൾക്കുന്നു ഞാൻ ലോകതത്വങ്ങൾ നിന്റെ
യാചകത്വവുമായി മുട്ടുന്നാദൈന്യനാദം

ധനമത്തതയേലുമട്ടഹാസത്തിൽത്തട്ടി
ത്തനിയേ നിദ്ധ്വനതപം ഞരങ്ങുംഞരക്കങ്ങൾ

നീലനീരദം മറച്ചീടിലും മന്ദഹാസം
നീളെയങ്കുരിപ്പിക്കുമന്തിമ രവിയെപ്പോൽ
ചെങ്കതിർത്തുടിപ്പൊന്നുകാണ്മൂ നിൻ ഗണ്ഡങ്ങളിൽ,
ചെന്തളിരധരത്തിൽ, ദാരിദ്ര്യം മറയ്ക്കിലും
സമ്പന്നസന്താനങ്ങളാശിച്ചാൽ കിട്ടാത്തൊരാ
വമ്പെഴും മാഹാത്മ്യമതെത്രനാളൊളിഞ്ഞിടും!

കാററുകൊണ്ടലയാതിത്തിണ്ണമേലിരിക്കയെ-
ന്നോററമുൾക്കുറോടഹമോതവേ സഹോദരീ
ദീർഘനിശ്വാസം നിന്നെവീഴ്പ്പുമട്ടിപ്പൂ പാരി-
ലാദ്യമായല്ലേ നിനക്കിത്തുമട്ടു സല്ക്കാരം

കൈരേഖനോക്കീടുവാനാകുമോ നിനക്കെന്നെൻ
കൈനേർക്കുനീട്ടി നിന്നോടായി ഞാൻ ചോദിക്കവേ
"തമ്പുരാൻ ഭാഗ്യമുള്ളദേഹ"മെന്നോതും നിൻെറ
വമ്പെഴുംവ്യാജം കണ്ടേന, ചാൺവയർപോററാനല്ലീ?
ഗ്രാമീണസഹോദരി, നഗരം നിന്നെയെത്ര
വ്യാജങ്ങൾ പഠിപ്പിച്ചെന്നാരുതാനറിയുന്നു?
പാടിടാമല്ലമെന്നു പേടമാൻമിഴികളിൽ
പേടിയോടോതുന്നു നീ പാടലാധരീബാലേ,
പാടവം നിനക്കിതിലില്ലയെങ്കിലും അല്പം
പാടണം വയർപോററാനെന്നു നീ വിചാരിപ്പൂ!
വേണ്ട ഗായകീ നിൻെറ പാട്ടുകേൾക്കുവാനെനി-
ക്കുണ്ടായില്ലിതുവരെസ്സജ്ജമാമൊരു ചിത്തം

തരുവാനമില്ലൊന്നും പകരം ബ്രഹ്മാണ്ഡത്തിൻ
വിലയുള്ളതാണെന്നിൻ നിസ്സാരമാം സംഗീതം!......

നിന്മുന്നിലിലയിട്ടെൻ ദാസിമാർ വിളമ്പവേ
മേന്മയിൽ ഭക്ഷ്യങ്ങളും; നീയാർത്തിയാൽവിഴുങ്ങുന്നു
സാവധാനമാകട്ടെ; സമയംതരാം; മററു-
ള്ളവരേയുംപോലെ ഞാനത്രനിഷ്ഠുരനാണോ?......

*

സുപ്രസന്നാഭചേർന്ന ശോണിതഗണ്ഡങ്ങളിൽ
ദീപ്രമായ്നുണക്കുഴിതീർത്തുനീ ചിരിക്കുമ്പോൾ
നിന്നിളമ്മിഴികളിൽക്കൗതുകം തിങ്ങിക്കൂടി
ച്ചിന്നിയെൻഗൃഹത്തിനു സ്വാഗതംപറയുമ്പോൾ
പിഞ്ചുവക്ഷസ്സിൽ കരംചേർത്തുനീ കുനിഞ്ഞെങ്ക-
ണ്ണഞ്ചിടുംവണ്ണം കുഞ്ഞേ സാദരം വന്ദിക്കുമ്പോൾ
നാളെയും വരണമെന്നോതുവാനല്ലാതെനി-
ക്കാവുകില്ലൊന്നും നിന്നോടരുളാൻ യാത്രപോലും

ബാലികേ, തെരുവിങ്കലേശിടുമുപദ്രവ-
ജാലമെങ്ങനെതടുക്കുന്നു നീയസഹായം!......

എന്നുടെ മണിഗൃഹംതന്നിൽ നീ വസിക്കുകെ-
ന്നൊന്നെനിക്കുരിയാടാൻ വെമ്പിടുന്നുള്ളം, പക്ഷേ
ആവുകില്ലെനിക്കതു ചെയ്യുവാൻ കുലീനതാ-
ഭാവുകംവച്ചുപോററും താതനില്ലിഷ്ടമൊട്ടും!......

*

ഇളംവെയിലുമേററിരിക്കവേ കാന്തൻ
കളിയായ് കണ്ണുകൾ പൊത്തി
ഝടിതിസംഭ്രമിച്ചുഴറി ഓമലാൾ
പിടിവിടുവിച്ചിട്ടോടി
ഗിരിതടങ്ങൾവിട്ടൊഴുകിപ്പായുമൊ-
രരുവിയാറിനെപ്പോലെ......

അനതിദൂരമന്നവൾകടന്നൊരു
വനികയിൽചെന്നുനിന്നു ......
അതിസുഭഗാംഗയവളെക്കാണ്കവേ
ലതകൾ വിസ്മയമാർന്നു.......
അരിയസൗഗന്ധ്യമവൾക്കുചുററിലു-
മൊരു ബാലാനിലനൂർന്നു......
അളവററാഹ്ലാദഭരിതയാൾ ഒരു
പുളകമായിട്ടു തീർന്നു......

വനികയിങ്കൽനിന്നവൾ വാനത്തൊരു
കനകമഞ്ജിമപോലെ......
കളകളമന്യേ സരസ്സിങ്കലൊററ-
ക്കളഹംസാംഗനപോലെ ...
തനിയേ പൂർവ്വദിഗ്വധൂടിചൂടിയ
രജതതാരകപോലെ......

പുറകിലുണ്ടവൻ: അവരംതൻവൈദ്യുത-
പ്രഭപോലാത്മൈകനാഥൻ!.........

അവിടൊരുമരച്ചുവട്ടിൽകാമുക-
നവളെവാരിയിരുത്തി
"വിജനഭൂമിയിലിവിടെയെന്തിനീ
വലിയലജ്ജയെൻ തോഴീ?"
മറുമൊഴി മനസ്സതിലെഴുതവേ
വനികയിലവരംനോക്കി
അപഹസിക്കയാണവളെ ചുററിലും
ത്രപിതവല്ലികളെല്ലാം
ചിരിതുടന്നുകൊണ്ടവളെ നോക്കുന്നു
ചെറിയപൂവുകളെല്ലാം
പതറിഓടിയ പവനനങ്ങിങ്ങു
പതിഞ്ഞു പിന്നോട്ടുനോക്കി
കിളികളംവല്ലിയിൽ മറഞ്ഞിരുന്നുകൊ-
ണ്ടവളെ സൂക്ഷിച്ചുനോക്കി.........

ഇവരാരെങ്കിലു മവരംപറയുവ-
തൊരുചെവികേട്ടുപോയാൽ—?
ഇവരാരെങ്കിലു മവരുടെകളി-
യൊരുകുറി കണ്ടുപോയാൽ—?

കഴികയില്ല;വളവനെയും വിട്ടു
വനികയിൽനിന്നുമോടി......

*

# 9 സന്ദർശനം

ഞാനറിഞ്ഞില്ല,തു നീയായിരുന്നുവോ?
ജ്ഞാനനിധേ, മമ പ്രാണനാഥ!......

അന്നൊരുരാവിൽ ഞാനങ്ങയെക്കാണുവാൻ
മന്ദാരവാടിയിൽ നിന്നിടുമ്പോൾ

എന്നാത്മഗീതങ്ങളങ്ങയോടോതുവാ-
നൊന്നൊഴിയാതെ പഠിച്ചിടുമ്പോൾ

എന്മേനിയിൽ പൂനിലാവൊളിപൂശിക്കൊ-
ണ്ടുണ്മയിൽ ചന്ദ്രനടിച്ചിടുമ്പോൾ

എൻമുത്തുമാലകൾതമ്മിൽപ്പിണയ്ക്കുവാ-
നന്മത്തമാരുതൻ കോപ്പിടുമ്പോൾ

വല്ലികൾമാററിയാ ത്തോട്ടത്തിലേയ്ക്കൊരു
പുല്ലാങ്കുഴല്ക്കാരനെത്തിനോക്കി... ..

ആരുമറിയാതെയായിരുന്നന്നു ഞാ-
നാരാമമെത്തിയതാത്തമോദം

തങ്കക്കിനാക്കളെരുവിട്ടു കൂട്ടിലെൻ
പൈങ്കിളി നിദ്രയിലായിരുന്നു

വള്ളിക്കുടിലകത്തുള്ളതൻശയ്യമേൽ
പുള്ളിമാൻ പോയിക്കിടന്നിരുന്നു

തോഴിമാർ എന്മണിമച്ചകത്തുല്ലാസ-
മേഴെട്ടുപേരും മയക്കമായി

അങ്ങയെത്തന്നൊന്നിനച്ചെൻെറ ഹൃത്തട-
മങ്ങാവിപിനത്തിലെന്നെയാക്കി......

വല്ലികൾതെല്ലുചരിഞ്ഞെ;ന്റെ മുൻപിലാ-
പ്പുല്ലാങ്കുഴല്ക്കാരൻ മന്ദമെത്തി
തെല്ലുഭയന്നുപോയേകഞാൻ!... ചാരത്തെ
വല്ലിയിൽ ചാരിയൊതുങ്ങിനിന്നു......

നീലിമചൂഴ്ന്നകണ്ണുകൾകൊണ്ടെന്റെ
നീരാളസാരിയെ നോക്കിനോക്കി
തൻചുണ്ടിലർപ്പിച്ച വേണുവിൽക്കൂടിയൊ-
രഞ്ചിതഗാനമവനുതിർത്തു.........

വല്ലികൾതാളംപിടിച്ചു; രാപ്പാവുകൾ
ഉല്ലാസമോടേ ചിറകടിച്ചു
മന്ദപവനനിൽക്കൂടിയമ്മാധുരി
മന്ദമെൻഹൃത്തിലടിഞ്ഞിറങ്ങി
അർദ്ധനഗ്നാംഗനവന്റെമേൽ പൂവുക-
ളല്പവുംതേന്മാവുവാരിയിട്ടു
അക്കൊച്ചുഭിക്ഷുവിൻഗീതിയിൽ സന്തോഷ-
മുൾക്കൊണ്ടു താരകൾപുഞ്ചിരിച്ചു
എല്ലാംമറന്നു പുളകാംഗയായിഞാൻ
അല്ലിലന്നേരം കുഴങ്ങിനിന്നു.........

ആരമ്യരൂപനു ഞാനെന്റെവൈഡൂര്യ-
ഹാരങ്ങളാകെയഴിച്ചുനൽകി
എങ്കിലുമേററമതൃപ്തിയോടബ്ഭിക്ഷു-
വെൻകണ്ണിലല്പം കനിഞ്ഞുനോക്കി.
“പോവുക, ഗായകാ പോവുക”ഞാനോതി
ഭാവുകമങ്ങേയ്ക്കു വന്നിടട്ടെ......

എന്നിട്ടുമെൻനേക്കടുക്കമവനെ ഞാൻ
മന്ദാരവേദിയിൽനിന്നകററി

വേണവും ദൂരെപ്പരിത്യജിച്ചേകാന്ത-
സീമയിലസ്സാധുപോയ് മറഞ്ഞു
ഗീതപ്രവാഹം നിലച്ചു; ഞാൻഞാനായി-
ട്ടാവേദികയിൽ പകച്ചുനിന്നു......

ഞാനറിഞ്ഞില്ലതു നീയായിരുന്നുവോ
ജ്ഞാനനിധേ മമ പ്രാണനാഥ!......
കഷ്ടം! തിരിച്ചറിഞ്ഞില്ല ഞാനങ്ങയെ
സ്പഷ്ടമതെല്ലാം മറന്നുപോയി!
മായാവിശാരദ! നിന്മുന്നിൽ ഞാനേതോ
മായികസ്വപ്നത്തിൽ നിന്നുപോയി......

എൻചെവിയിപ്പൊഴുമോർമ്മിപ്പൂ നിൻഗീത
ശിഞ്ജിതം കാററിൻെറ മർമ്മരത്തിൽ
നിന്മുഖമെപ്പൊഴും കാൺമൂ ഞാൻ മുററത്തെ
നന്മലർതോറുമെൻ ജീവിതേശ!
വാനിലെ നീരന്ധ്രനീലിമയിങ്കൽനിൻ
മേനിയെക്കണ്ടുഞാൻ കുമ്പിടുന്നു
താരകപ്പൂക്കളിൽനിന്നോമല്പുഞ്ചിരി
ദൂരത്തുകാൺമൂ ഞാൻ പ്രാണനാഥ!......

*

ഏതിലുമങ്ങയെക്കാണുന്നു ഞാൻ അങ്ങു-
മേതിലുമാൻ്റകൊണ്ടെന്നെ നോക്കും
എങ്കിലുമെന്മുന്നിലെത്തുമ്പോഴങ്ങെൻെറ
സംഭ്രമത്തിങ്കൽ മറഞ്ഞുനില്ക്കും.

*

## 10 ദിവ്യഗായകൻ

(കെ. സി. കേശവപിള്ള)

ചാരുഗീതകങ്ങൾകൊണ്ടു പാരിടത്തിങ്കൽസ്വന്തം
സ്മാരകം വിരചിച്ച സാരനാംമഹാത്മാവേ,
കൈരളിക്കണിയുവാൻ ഗീതകസുമങ്ങളാൽ
ഹാരമർപ്പിച്ച തേജോധാമമേ, നമസ്കാരം!...

നട്ടുച്ചവെയിലേററുകാലിമേച്ചിടുമ്പൊഴ-
ക്കുട്ടികൾപാടും നവസുന്ദരഗാനങ്ങളിൽ
അസ്പഷ്ടസ്ഫുടമായൊരക്ഷരനിബന്ധത്തിൽ
സുസ്പഷ്ടംമുഴങ്ങുന്നു താവകയശോനാദം......

തിരത്തിലമരുന്നതൈച്ചെടികളെ ലാളി-
ച്ചാരവത്തോടുകൂടിപ്പായുന്ന പൂഞ്ചോലയും
താവകസുമോഹനഗാനങ്ങളോർമ്മിപ്പിച്ചു-
മാവത്തുപാടിക്കൊണ്ടും സന്തുഷ്ടി തേടുന്നുണ്ടാം......

പാടത്തിൽപുതയുന്ന ചെളിയിൽതാളമേള-
പാടവമില്ലെങ്കിലും പാവങ്ങൾചെറുമികൾ
ആടലററുതിർക്കുന്നൊരസ്ഫുടരാഗത്തിലും
പ്രൗഢനാം ഭവദ്രാഗാലാപമാറെറാലികേൾപ്പൂ...

ബന്ധുരസുഭാഷിതരത്നങ്ങൾ വിവിധങ്ങൾ
അന്തരവിഹീനങ്ങൾ സാദരമർപ്പിക്കയാൽ
അന്ധമാർഗ്ഗത്തിൽനിന്നുമകലാൻ ബാലന്മാർക്കു
ബന്ധുവായ്ത്തീർന്നു ഭവാൻസന്തതം മഹാമതേ...

നാടകമെങ്ങും പുകൾപൊങ്ങുന്ന ഭവാന്റെ
നാടകങ്ങളെപ്പോലെ മറ്റൊന്നില്ലതിരമ്യം
പേശലമവിടത്തെ ചാരുകാവ്യമായൊര-
ക്കേശവീയത്തെപ്പോലെ വേറെന്തുണ്ടതിപ്രൗഢം...

*

അനഘം മലയാളവാടിയിൽ കതിർത്തുകാ-
ന്തലകിൻസാഹിത്യാന്തരീക്ഷത്തിലുദിച്ച നീ
പരിപാവനവെള്ളിത്താരമേ, മലയാള
തരുണിയ്ക്കൊരാനന്ദസ്വപ്നം നിൻപരിശ്രമം
അവളിപ്പൊഴുംകണ്ണീർ ചൊരിയുന്നുണ്ടാവാം നീ
മറയാനടിച്ചൊരാ മാരകമേഘംകാൺകെ......

സംഗീതസത്സൗരഭ്യം പാറിടും മനോഹര
മംഗലവാടാപ്പൂക്കൾ കൊണ്ടുനീ കൊരുത്തിട്ട
ശർമ്മദസാഹിത്യോപഹാരമാണിന്നുമെന്നും
മന്മാതൃഭാഷാദേവിക്കഴകായ് ലസിപ്പതും......

മരണം മനുഷ്യനുവരണം ചെയ്യാനേററം
വരലാഭമാണെന്നു കണ്ടുനീ ജീവിതജ്ഞൻ
നിയതിക്കൊരുമാനദണ്ഡമായ് തീരുംമുൻപേ
അവൾനിൻപരിശ്രമം മതിയാക്കിത്തീർത്തല്ലോ......

*

ഗായകാ, നമസ്കാരം! എന്നൊന്നുമവിടത്തെ
പ്ലാവനസ്മരണയെൻ നിനവിൽക്കളിക്കട്ടെ!......

*

# 11 ഒടുവിലത്തെ ഉറക്കം

കാലപ്രവാഹഗതിയിൽ സായം
കാലമലിഞ്ഞുതൊടിയിൽ
മണ്ണിന്നടിയിൽ കിടപ്പൂ—കണ്ണി-
നഞ്ചിതമായൊരു പൊല്പൂ
തീരാത്ത സൗന്ദര്യപാത്രം – ഇഷ്ട-
താതൻെറവാത്സല്യപാത്രം
അന്തിമശ്വാസം വലിച്ചു—അവൾ
അന്ത്യതയിങ്കൽപതിച്ചു......
വേണ്ടവരെല്ലാമകന്നു—ചിത്ത-
വേദനയോടെ നടന്നു.........

ആളുകളൊട്ടകന്നപ്പോൾ—ചുട്ടു-
കാടൊരു നിശ്വാസമിട്ടു
തട്ടിയുണർത്തിവിളിച്ചു—ശവ-
പ്പെട്ടിയിൽനിന്നുമവളെ.........

“ആരോമലാമെൻെറകുഞ്ഞേ—നിന-
ക്കാരുമുതകാതെവന്ന
പോയൊരുകാലത്തുനീയെ—ന്തൊരു
പേലവയായിരുന്നെന്നോ?
ഓമനശ്ശൈശവത്തിങ്കൽ—വാനിൽ
സോമനെപ്പോലെ കളിച്ചു

കൂട്ടുകാരൊത്തുവിളിച്ചു—കൊച്ചു
കാടുകളുൾപ്പൂക്കൊളിച്ചു
അന്നു നിനക്കിപ്രപഞ്ചം—സുഖ-
മന്ദിര മായല്ലി തോന്നി?
'ആനന്ദമാനന്ദ'മല്ലാ—തൊന്നും
നൂനംനീയന്നറിഞ്ഞില.........

പിന്നൊസ്സമയക്കറെക്കം—നിന്നി-
ലുന്മുഖകാന്തികലർത്തി
പെട്ടെന്നു നീ ചെന്നുനിന്നു—ഗതി
മുട്ടാതെയാ യൗവനത്തിൽ
അന്നുനിനക്കിപ്രപഞ്ചം—സ്നേഹ
മന്ദാരവാടിയായ് തോന്നി
മാധുരിതേടിനടന്നു—നിൻെറ
മാധവകാലങ്ങളിൽ നീ
സൗഗന്ധ്യമായിരുന്നെങ്ങും—അന്നു
സൗശീല്യമായിരുന്നാകം
നീരംതുളുമ്പികുളത്തിൽ—പത്മ
നീരന്ധ്ര മന്നുകളിക്കാൻ
ഇച്ഛപോൽ ചുററുംപറന്നു—പാടി
പച്ചിലച്ചാർത്തിൽകിളികൾ
കാമുകവൃന്ദങ്ങൾ ചുററും—പ്രേമ-
ഗാനങ്ങൾപാടിനിരന്നു
എല്ലാവരുമൊരുപോലെ—നിന-
ക്കെല്ലാവിധവുംപ്രിയന്മാർ

ആവശ്യമാവശ്യമെല്ലാം — അന്ന-
ന്നാവുംവിധമവരേകി
നിർവ്യാജമാംപ്രേമമേകം — വര
നിർവൃതി നിയന്നു പൂകി
മണ്ണിലിരുന്നുകൊണ്ടന്നു — കുഞ്ഞേ!
വിണ്ണിനെ നീ കണ്ടിരിക്കാം......
ഒന്നിച്ചരോമഹർഷങ്ങൾ — നിന്നെ-
യന്നു രസിപ്പിച്ചിരിക്കാം
ആയിരംമൗനഗാനങ്ങൾ — നിന്റെ
മാനസംപാടിയിരിക്കാം.........

ഇന്നുനീചോദിക്കയല്ലേ — ?"എന്തി-
നെന്നെയിവിടെവരുത്തി?
അന്യായമാരിദംചെയ്തു? — ഞാനി
ശ്ശൂന്യതയെങ്ങനെപോക്കും? — "

ഉള്ളതുതന്നെയെൻകുഞ്ഞേ — നിന-
ക്കുള്ളംവിരസമായ്ത്തീരാം
കാണിക്കുകയാണുദൈവം — മററു
വേണമെന്നുള്ളവർക്കായി
ലോകംഭരിക്കുവതെല്ലാ — മൊരു
മായികയാണെന്ന തത്വം
സ്വർഗ്ഗീയഭോഗങ്ങളൊന്നും — നമു-
ക്കൊക്കുകയില്ലഭുജിക്കാൻ
ശ്ശൂന്യതകാണാത്തനേത്രം — വെറും
ശ്ശൂന്യതകാണുമൊരിക്കൽ

ദാഹമറിയാത്തകണ്ഠം — പര-
ദാഹംമുഴുത്തുവരളും.........

ചെററുനിമിഷത്തിനുള്ളിൽ — കാന്തി-
യുററനിൻദേഹത്തിൽനിന്നും
ജീവചൈതന്യത്തൊടൊത്തു — സവ്
ജീവിസൗന്ദര്യ്യവുംതീൻ
മണ്ണിൽമുളച്ചു വളർന്ന — നീയാ
മണ്ണിനകത്തുലയിച്ചു.
ആരുമറിയുകയില്ല — ലോക-
രീതിയിതുമട്ടെന്നാലും............

ആയിരമായിരമല്ല — നിന്നെ
പ്പോലെയടിഞ്ഞ തീമണ്ണിൽ
ആയതുപോലെയീക്കാര്യ്യം — അന്ന -
ന്നായവരോടു ഞാനോതും
ജീവസംഹാരിയെന്നോത്തു — ജീവി-
ലോകമിവിടെവരില്ല
എങ്ങനെഞാനവരോടി — ക്കാര്യ്യ-
മെങ്ങാനുമൊന്നറിയിക്കും?.........

സങ്കടമേലുകവേണ്ട — കുഞ്ഞേ
ശങ്കിയാതേനീയുറങ്ങു
നിന്നാത്മതേജസ്സയൻ — വാനിൽ
നിന്നിത നിന്നെനോക്കുന്നു!

കൂരിരുട്ടത്തുകിടക്കൂ — മണ്ണി-
ലാരുമറിയാതുറങ്ങൂ!
നീയെഴുന്നേല്ക്കവേണ്ടാ — ഇനി
ജീവിലോകത്തിങ്കലെത്താൻ
ഞാനൊരുതാരാട്ടുപാടി — നിന്നെ
ആനന്ദമോടേ ഉറക്കാം
ഞെട്ടിയുണരേണ്ട തങ്കം — ശവ-
പ്പെട്ടിയിൽ മണ്ണിലലിയൂ.........”

ചീവീടുരാഗംതുടങ്ങീ — കേട്ടു
കൂമൻകരഞ്ഞുതുടങ്ങി
ഒട്ടൊട്ടരണ്ടനിലാവാ — ച്ചുടു-
കാട്ടിലാരെന്നുതിരഞ്ഞു
മാരുതനേതോപറഞ്ഞൂ — വൃക്ഷ-
പാളി ശിരസ്സു കുലുക്കി.........

കാളായരാത്രിയിൽവീണ്ടും — ചുടു-
കാടൊരുനിശ്വാസമിട്ടു.........

*

## ആശ

(ഗീതകം)

വിശ്വൈകസൗന്ദര്യ്യത്തെയെന്തിനായത്രമാത്രം
വിശ്വാസമില്ലെങ്കിലുംഞാനെന്നും നോക്കിനില്പൂ?
വശ്യമാമതിന്റെപ്പൂഞ്ചെന്നിറമാസ്വദിക്കാൻ
ഇച്ഛയാൽവിടരുവതെന്തിനെന്നധരങ്ങൾ?......

മരണാത്മമായ്ക്കൂതികൊള്ളുമപ്പകലിന്റെ
ചരണങ്ങളിൽനോക്കിനടക്കും മനുഷ്യൻഞാൻ
ആവോളംപരിഹസിക്കെന്നെനീവെൺചന്ദ്രികേ
സാവധാനം ഞാനതിൻപാരുഷ്യംസഹിച്ചോളാം.
എങ്കിലുംപിടഞ്ഞോട്ടുമാശയൊത്തെന്നുമെന്നും
സങ്കടപ്പെട്ടുവാനാണങ്ങനെയാണെൻവിധി!......

നിത്യസത്യമേ, അനശ്വരതേ, നിൻകണ്ണിന്റെ
നിത്യചര്യയെക്കാൺമാനെന്തിനുമിഴിപ്പൂ നീ......

*

മതിയാക്കുകെൻചിത്തപോതമേ, വിഹാരം:—ഈ
പുതുവെങ്കടലിങ്കലക്കര കാണില്ല നീ.........

*

## 13 സുപ്രഭാതം

സുപ്രഭാതമേ നിന്നിലെന്നിനി
സുപ്രസന്നത കാൺമൂഞാൻ
അപ്രതിമമമേയ മോരുകി-
ലപ്രതീക്ഷിതമത്ഭുതം.........

സാധ്യമല്ല മറക്കുവാൻ നിന്റെ
ഹൃദ്യമായ വിഭൂതികൾ,
സത്യസൗന്ദര്യദീപികേ, നിന്റെ
നിത്യഭാസുരവീചികൾ,
കൃത്യസക്തമെന്നുൾത്തടത്തിനെ
ബദ്ധമാക്കിയമോടികൾ......

നീലവാനിടം പുഞ്ചിരിക്കൊണ്ടു
ലോലമോഹനമാകവേ
വെണ്മയേറിയനീരദങ്ങൾ സൗ-
വർണ്ണകാന്തിയിലാഴവേ
സപ്തവർണ്ണപ്രശോഭമാവേദി-
യുൾപ്പുളകമണിയവേ
സ്വർഗ്ഗഭൂവിൽനിന്നുത്ഭവിച്ചു നീ
സർഗ്ഗസൗന്ദര്യസത്തമേ......

പൂർവ്വദിക്കിന്റെ വാടിയിലൊര-
പൂർവ്വപുഷ്പമായ് പൂത്തുനീ

പൂരിതോൽസുകം പുഞ്ചിരിതൂകി
പാരിൽനോക്കി വിടന്ന നീ......

പൂവണിഞ്ഞലതകൾ സന്തോഷ-
പൂർണ്ണരായ് നിൻെറയാഗമേ
പൂവനികകൾ പൊൻപ്രകാശത്തി-
ലാവൃതങ്ങൾ ചിരിച്ചുപോയ്!
മത്തഭൃംഗങ്ങളന്നംപഹൃത-
ചിത്തരങ്ങനെ നില്പയായ്
പാടിടാതെ സുമങ്ങൾകാൺവാ-
നാടിടാതെയാവേളയിൽ
പൂനിറഞ്ഞ മരങ്ങളിലഭി-
മാനമോട്ട മനോഹരം
പൂങ്കുയിലുകൾപാടി വല്ലിയിൽ
പൂങ്കുലകൾ ഉലയവേ
പൊങ്കതിർക്കല സഞ്ചയിച്ചൊരു
പൊൻവയലുകളൊക്കെയും
പൂത തോഷവിഹാരരോമാഞ്ച
പൂരകങ്ങൾ രസിച്ചുപോയ്......

സുപ്രഭാതമേ, ഞാനൊരാനന്ദ-
സുപ്തിയിൽ വിലയിച്ചുപോയ്.........

പുല്ക്കൊടികളിൽവീണ ദേവിനി-
ന്നല്ലൂടാറ്റാദധൂളികൾ
അശ്രുബിന്ദുക്കളത്യധികമാ-
യത്തുഷാരകണികകൾ

അപ്രമേയ മനുപമാകാര-
മപ്രഭാതം കഴിഞ്ഞുപോയ്
ക്ഷിപ്രമുന്മദക്കാററടിപ്പേററാ
ദീപ്രദീപമണഞ്ഞുപോയ്
ഉൾപ്രസന്നതയൊക്കെയും നെട്ടു-
വീർപ്പുപോലെ പറന്നുപോയ്
സൗകുമാര്യംനശിച്ചു ഹാ വെറും
വൈകൃതമായിമാറിനീ
ഉച്ചവെയ്‌ലിലലിഞ്ഞുചേൻറു നീ
യച്ഛസൗന്ദര്യദീപികേ......

എത്രയെത്രവിഭാതമെന്നതൊ-
ട്ടിത്രകാലമുദിക്കിലും
പൂങ്കുയിലുകൾ പാടിടുകിലും
പൂമണം പരന്നീടിലും
പൂതസൗഭഗേ, നിന്നിലന്നത്തെ
പൂർണ്ണശോഭമറന്നുപോയ്......

നിർന്നിമേഷനായ്, നിർവ്വികാരനായ്
നിന്നെനോക്കിയിരിപ്പു ഞാൻ
സുപ്രഭാതമേ, നിന്നിലൂറുമ-
സ്സുപ്രസന്നത കാണുവാൻ.........

*

14

# മുൻപോട്ട് –

പടുതയോടേ വിധികെട്ടിവച്ചൊരാ-
തടവുകോട്ടയും ചാടിവരുന്നുഞാൻ
വഴിയുമാവേഗമോടേവരുമിട-
വഴിയിൽനിന്നൊന്നകന്നുനിന്നീടണേ......

ഇരുളിലെന്നുമുദിച്ചുദിച്ചുത്സാഹ
വിരസതവന്ന താരകമൊന്നിതാ
ഭരിതകൗതുകം നിത്യപ്രകാശസം-
ഭരണകേന്ദ്രം തിരക്കിഗ്ഗമിക്കയാം.

വിജനതയിൽ സുരഭിലസംയുതം
വിരിയുവാനായ് മടിച്ചൊരുകോരകം
അനഘമായിട്ടുമേതോ മനോഹര-
വനികയെത്തേടിയോടുകയാണിതാ !

അവനിയിങ്കലിരുന്നുകൊണ്ടെപ്പൊഴും
അവനമാശിച്ച ബന്ധിതനാണുഞാൻ
അലസമാം മർത്ത്യദേഹം ചുമന്നേറ്റ-
മവശനായിട്ടിന്നങ്ങൾ നയിച്ചുഞാൻ.

വെയിലറിയാതെ കണ്ണുമടച്ചുപ-
ണ്ടയവിറക്കിയ സങ്കല്പജീവിതം
പരിഹസിക്കയാണിപ്പൊഴുമെന്നെ; ഞാൻ
പകലിരവു വളർത്തിയ ചിന്തകൾ.

വിളറിമാറിയ ഭൂതകാലത്തിലെ
വിധുരമായിട്ടമോരോനിമിഷവും
അടയമെൻ ജീവരക്തംകുടിച്ചിടാൻ
കൊതിമുഴത്തിതാ പിൻതുടരുന്നു മാം. . . . . .

*

പുറകിൽനിന്നു വിളിക്കുകയാണൊന്നു-
മിതുവരെയുമറിയാത്തമട്ടിൽ നീ
ഭുവനമേ, വേണ്ടസാഹസം; നിന്നൊടാ-
യിവനവസാനയാത്ര ചോദിച്ചുപോയ്"......

കരുണയില്ലാതെ പണ്ടെന്നെപ്പാതിരാ-
യിരുളിൽനിർത്തിയ നിൻചിത്തമിന്നിമേൽ
അവശനാമെൻെറ കണ്ണുനീരൊപ്പുവാ-
നിവിടെയെന്തിനാശിക്കുന്നു പാഴിലായ്"...

കടിലതേനിൻെറ മുമ്പിൽഞാനെൻകണ്ണ-
മിടറുവോളവും യാചിച്ചവേളയിൽ
കഠിനചിത്തനായാട്ടിയോടിച്ചു നീ
ഇടവഴികളിൽനിന്നെന്നെ നിർദ്ദയം!

പരിസരങ്ങളെപ്പൊന്മയമാക്കുവാൻ
പരിചയിച്ചു വിഭാതപ്പകിട്ടതിൽ
കളിരണിഞ്ഞു ചിരിക്കുവാൻമേലൊരു
മുകുളമായി ഞാൻ നില്ക്കില്ലനിശ്ചയം.

*

കരയുവാനല്ല യാചകവീഥിയിൽ
തിരിയുവാനല്ല മേലെൻെറയുദ്യമം

കരുണയില്ലാത്ത ലോകവുമായൊന്നു
പൊരുതിനോക്കുവാൻ പോവുകയാണുഞാൻ......

കദനമെന്തെന്നറിയുവാനല്ലൊരു
ഹൃദയമിങ്ങനെ ബന്ധിച്ചു മർത്ത്യനിൽ
കഠിനതയ്ക്കടിമപ്പെടുവാനല്ല
കടമയേവർക്കുമുൽഗതിപ്രാപ്തിയാം.

എതിരുനില്ക്കുവാൻ പോരികമേല്ക്കുമേ-
ലപജയങ്ങളേ! വീണ്ടും ക്ഷണിപ്പു ഞാൻ
സ്മരണയിൽക്കൂടി ഭീഷണിമാത്രമെൻ
സിരകൾതോറും കയറേറണ്ട നിഷ്ഫലം.

അപകടത്തോടെതിരിടാൻ വേണ്ടതാ-
യഖിലവും സംഭരിച്ചുകഴിഞ്ഞു ഞാൻ
അലസതകൾ മറന്നെന്റെ കാഹള-
മലറുകമാത്രമാണിനിവേണ്ടതും.

അതുലസങ്കല്പകങ്ങൾക്കതീതമൊ-
രതിരുകാണുവാൻ പോന്നവനാണുഞാൻ
ചെവികളിപ്പൊഴും കേൾക്കുന്നു സുസ്ഫുട-
മെവിടെയോനിന്നതിന്മണിയൊച്ചകൾ.

*

അനവസിതമാം ദിവ്യപ്രകാശമൊ-
ന്നാവിടെയെന്നെത്തിരക്കിയുദിച്ചിടാം
ഇരുളിൽനിന്നുമാ നിത്യസത്യാത്മക
പരിധിയിങ്കലിഴഞ്ഞുചെല്ലട്ടെ ഞാൻ......

